വി. ബിയാൻകി

# ചെങ്കുന്ന്



പ്രോഗ്രെസ്സ് പബ്ലിഷേഴ്സ്
മോസ്കോ



ചെറുപ്പക്കാരനായ ഒരു ചെന്തലയൻ കുരുവി ആയിരുന്നു ചിക്ക്. ഒരു വയസ്സു തികഞ്ഞപ്പോൾ അവൻ ചിരീക്കയെ കല്യാണം കഴിച്ചു. സ്വന്തമായി ഒരു കൂടുണ്ടാക്കി പാർപ്പുതുടങ്ങാൻ അവൻ നിശ്ചയിച്ചു.

''ചിക്ക്,'' ചിരീക്ക കുരുവിഭാഷയിൽ പറഞ്ഞു. ''ചിക്ക്, നമ്മൾ എവിടെ കൂടുകൂട്ടും? നമ്മുടെ തോട്ടത്തിൽ ഒറ്റ പൊത്തുപോലും ഒഴിഞ്ഞിട്ടില്ലല്ലോ?''

''അതൊന്നും ഒരു കാര്യമല്ല!'' ചിക്ക് മറുപടി പറഞ്ഞു, തീർച്ചയായും, കുരുവിഭാഷയിൽത്തന്നെ. ''അയൽക്കാരെ തുരത്തിയിട്ട് നമുക്ക് അവരുടെ പൊത്തു കൈക്കലാക്കാമല്ലോ?''

വഴക്കുകൂടാൻ അവനു വലിയ ഇഷ്ടമായിരുന്നു. ചിരീക്കയെ തന്റെ വീര്യം കാണിക്കുവാൻ അങ്ങനെ ഒരവസരം കിട്ടിയതിൽ അവൻ വളരെ സന്തോഷിച്ചു. ഭീരുവായ ചിരീക്കയ്ക്ക് അവനെ തടഞ്ഞുനിർത്താൻ കഴിയുന്നതിനുമുമ്പുതന്നെ അവൻ മരച്ചില്ലയിൽനിന്ന് എടുത്തുചാടി പൊത്തുള്ള ഒരു വലിയ ആഷ്മരത്തെ ലക്ഷ്യമാക്കി പറഞ്ഞു. അവിടെയാണ് അവന്റെ അയൽക്കാരൻ, ചിക്കിനെപ്പോലെതന്നെ ചെറുപ്പക്കാരനായ ഒരു കുരുവി, പാർത്തിരുന്നത്.

C. Jsree

വീട്ടുകാരൻ പൊത്തിനടുത്തെങ്ങും ഇല്ലായിരുന്നു.

''പൊത്തിൽ കയറി ഇരുന്നുകളയാം,'' ചിക്ക് തീരുമാനിച്ചു. ''വീട്ടുകാരൻ വരുമ്പോൾ അവൻ എന്റെ വീടു തട്ടിയെടുക്കാൻ പോകുന്നെന്നു വിളിച്ചുകൂവാം. അപ്പോൾ വയസ്സൻകുരുവികൾ പറന്നെത്തും. എല്ലാവരും ചേർന്നു് അയൽക്കാരനെ കൊത്തിത്തുരത്താം.''

അയൽക്കാരനു് ഒരു ഭാര്യയുണ്ടെന്നും അവൾ അഞ്ചുദിവസമായി കൂടുതീർക്കുന്ന പണിയിലാണെന്നുമുള്ള കാര്യം അവൻ തീരെ മറന്നുപോയി.



ചിക്ക് പൊത്തിലേക്കു തലയിട്ടതേയുള്ളൂ—ആരോ അവന്റെ മൂക്കിനു് നോവുംവണ്ണം ഒരു ഞൊട്ടുകൊടുത്തു. തുളച്ചുകയറുന്ന ഒരു ദുർബ്ബലശബ്ദം പുറപ്പെടുവിച്ചിട്ടു് ചിക്ക് പൊത്തിൽ നിന്നു് പറന്നകന്നു. അപ്പോഴേയ്ക്കും പുറകിൽനിന്നു് അയൽക്കാരൻ അവന്റെനേരെ പാഞ്ഞെത്തി. ഉച്ചത്തിൽ ചിലച്ചുകൊണ്ടു് അവർ വായുവിൽ കൊത്തുകൂടി, നിലത്തേക്കു വീണു. നിലത്തു കിടന്നു കൊത്തിക്കൊത്തി അവർ കാനയിലേക്കു ഉരുണ്ടുപോയി.

ചിക്ക് നന്നായിട്ടുതന്നെ കൊത്തി. അയൽക്കാരന്റെ നില മോശമായിരുന്നു.

പക്ഷെ കൊത്തുകൂടുന്ന ഒച്ച കേട്ടു് തോട്ടത്തിൽ എല്ലായിടത്തുനിന്നും വയസ്സൻ കുരുവികൾ പറന്നെത്തി. ആരാണു് കുററക്കാരനെന്നു് അവർ ഉടനടി മനസ്സിലാക്കി. അവർ ചിക്കിനെ പൊതിരം കൊത്തി. എങ്ങനെ അവിടെനിന്നു് രക്ഷപ്പെട്ടെന്നു് അവനു് അറിഞ്ഞുകൂടാ.

മുമ്പെങ്ങും കണ്ടിട്ടില്ലാത്ത ഒരു കുററിക്കാട്ടിൽവച്ചാണു് അവനു് ബോധം വീണതു്. അവന്റെ എല്ലെല്ലാം വേദനിക്കുന്നുണ്ടായിരുന്നു.



ചിരീക്ക പേടിച്ചരണ്ടു് അവൻെറ അടുത്തു് ഇരിപ്പുണ്ടു്.

''ചിക്ക്! നമുക്കിനി ഒരിക്കലും സ്വന്തം തോട്ടത്തിലേക്കു മടങ്ങിച്ചെല്ലാൻ സാധിക്കില്ല! ഞാനിനി എവിടെ മുട്ടയിട്ടു കുഞ്ഞുങ്ങളെ വിരിയിക്കും?'' കുരുവികൾക്കു കരയാൻ അറിയാമായിരുന്നെങ്കിൽ ചിക്ക് വാവിട്ടുകരഞ്ഞേനെ, അത്രമാത്രം സങ്കടത്തോടെയാണു് ചിരീക്ക ഇതു പറഞ്ഞതു്.



മേലാൽ വയസ്സൻകുരുവികളുടെ കണ്ണിൽ പെട്ടുപോകരുതെന്നു് ചിക്കിനു് അറിയാമായിരുന്നു: അവർ അവനെ കൊത്തി ശരിപ്പെടുത്തും. പക്ഷെ തനിക്കു പേടിയാണെന്നു് ചിരീക്ക അറിയുന്നതു് അവനു് ഇഷ്ടമായിരുന്നില്ല. താറുമാറായിക്കിടന്നിരുന്ന തൂവലുകൾ ചുണ്ടുകൊണ്ടു കൊത്തി നേരെയാക്കി, ശ്വാസം വീണ്ടെടുത്തിട്ടു് അവൻ അലക്ഷ്യമായി പറഞ്ഞു:

''അതൊന്നും ഒരു കാര്യമല്ല. അതിലും നല്ല വേറൊരു സ്ഥലം കണ്ടുപിടിക്കാം.''

അങ്ങനെ അവർ എങ്ങോട്ടെന്നില്ലാതെ പുറപ്പെട്ടു—പുതിയ ഒരു പാർപ്പിടം കണ്ടെത്താനായി.

അവർ കുററിക്കാട്ടിൽനിന്നു പറന്നുചെന്നെത്തിയതു് തുള്ളിച്ചാടിയൊഴുകുന്ന ഒരു നീലനദിയുടെ തീരത്താണു്. നദിയുടെ മറുകരയിൽ ചുവന്ന കളിമണ്ണും മണലുംകൊണ്ടുള്ള വളരെ വലിയ ഒരു കുന്നുണ്ടായിരുന്നു. ആ കുന്നിന്റെ ഏററവും മുകളിൽ കുത്തനെയുള്ള ഭാഗത്തു് ധാരാളം പൊത്തുകളും മാളങ്ങളും കാണപ്പെട്ടു. വലിയ ദ്വാരങ്ങളുടെ അടുത്തു് ഓരോ ജോഡി മലങ്കാക്കകളും ചെമ്പരുന്തുകളും ഇരിപ്പുണ്ടായിരുന്നു. ചെറിയ മാളങ്ങളിൽനിന്നു് ഇടയ്ക്കിടെ



ഓണക്കിളികൾ അതിവേഗം പുറത്തേക്കു പറന്നുകൊണ്ടിരുന്നു. അവയുടെ വെളുത്ത പററം കുന്നിനുമുകളിൽ ഒരു ചെറുമേഘത്തെപ്പോലെ നീങ്ങിക്കൊണ്ടിരുന്നു.

‘‘ഇവർക്കു് ഇവിടെ എന്തുല്ലാസമാണെന്നു നോക്കൂ!’’ ചിരീക്ക പറഞ്ഞു. ‘‘നമുക്കും ഈ ചെങ്കുന്നിൽത്തന്നെ കൂടുകൂട്ടാം.’’

ചെമ്പരുന്തുകളെയും മലങ്കാക്കകളെയും കണ്ടപ്പോൾ ചിക്കിനു് പേടിതോന്നി. അവൻ വിചാരിച്ചു: ‘‘ഓണക്കിളികൾക്കെന്താണു പ്രയാസം? അവർ തന്നത്താൻ മണലിൽ മാള



ങ്ങൾ കുഴിച്ചെടുക്കുന്നു. എനിക്കാണെങ്കിൽ വല്ലവന്റേയും കൂട് തട്ടിയെടുക്കേണ്ടിവരും.''
അവന്റെ എല്ലെല്ലാം വീണ്ടും വേദനിക്കാൻ തുടങ്ങി.

''ഇല്ല,'' അവൻ പറഞ്ഞു. ''എനിക്കിവിടം ഇഷ്ടമല്ല. എന്തൊരു ശബ്ദമാണിവിടെ, ചെവിടുപൊട്ടാനും മതി.''

അവർ വീണ്ടും പറന്നു.



പിന്നെ ഒരു തോട്ടമായിരുന്നു. തോട്ടത്തിനപ്പുറത്തു് ചെറിയൊരു വീടും പലകകൊണ്ടുണ്ടാക്കിയ ഒരു വിറകുപുരയും.

ചിക്കും ചിരീക്കയും വിറകുപുരയുടെ മുകളിൽ ചെന്നിരുന്നു. അവിടെ കുരുവികളും ഓണക്കിളികളുമൊന്നുമില്ലെന്നു് ചിക്ക് ഉടൻതന്നെ മനസ്സിലാക്കി.

''താമസിക്കാൻ ഏററവും പററിയ സ്ഥലം!'' അവൻ ചിരീക്കയോടു സന്തോഷപൂർവ്വം പറഞ്ഞു. ''നോക്കൂ, മുററത്തു് എത്രമാത്രം ധാന്യമണികളും അപ്പക്കഷണങ്ങളുമാണു് കിടക്കുന്നതു്! നമുക്കു് ഇവിടെ ഒററയ്ക്കുതന്നെ കഴിയാം. മററാരെയും ഇങ്ങോട്ടു കടത്തരുതു്.''

''ശ്ശ്ശ്!'' ചിരീക്ക പറഞ്ഞു. ''എന്തൊരു സത്വമാണു് ആ പൂമുഖത്തു കിടക്കുന്നതെന്നു നോക്കൂ!''

വാസ്തവം, പൂമുഖത്തു് ഒരു തടിച്ച ചെമ്പൻപൂച്ച കിടന്നുറങ്ങുന്നുണ്ടായിരുന്നു.

''അതാണോ വലിയ കാര്യം!'' ചിക്ക് ധൈര്യപൂർവ്വം പറഞ്ഞു. ''അവനു് നമ്മളെ എന്തു ചെയ്യാൻ കഴിയും? ഞാനിപ്പോഴ് അവനെ എന്തുചെയ്യുമെന്നു നോക്കിക്കോ!...''

അവൻ പുരപ്പുറത്തുനിന്നു് അതിവേഗം പൂച്ചയുടെ നേരെ പാഞ്ഞു. ചിരീക്ക ഉറക്കെ നിലവിളിച്ചുപോയി.

ചിക്കാകട്ടെ, പൂച്ചയുടെ മൂക്കിനു തൊട്ടുതാഴെനിന്നു് ഒരു അപ്പക്കഷണം കൗശലത്തിൽ കൊത്തിയെടുത്തു. എന്നിട്ടു് ഒററ പറക്കലിനു് പുരപ്പുറത്തു തിരിച്ചെത്തി.

പൂച്ച അനങ്ങിയതുപോലുമില്ല. ഒരു കണ്ണു പതുക്കെ തുറന്നു് ശല്യക്കാരൻ ആരാണെന്നു ഒന്നു സൂക്ഷിച്ചുനോക്കിയെന്നു മാത്രം.

''കണ്ടില്ലേ?'' ചിക്ക് വീമ്പടിച്ചു. ''നിനക്കെന്തൊരു പേടി!''

ചിരീക്ക അവനോടു തർക്കിക്കാൻ പോയില്ല. കൂടുകൂട്ടാൻ സൗകര്യമുള്ള ഒരു സ്ഥാനം കണ്ടെത്താനുള്ള ശ്രമത്തിലായി ഇരുവരും.

വിറകുപുരയുടെ മേൽക്കൂരയ്ക്കു താഴെ ഉണ്ടായിരുന്ന ഒരു വലിയ വിടവാണ് അവർ തിരഞ്ഞെടുത്തതു്. ആദ്യം വയ്ക്കോൽത്തുരുമ്പുകളും പിന്നീടു് കുതിരരോമങ്ങളും പപ്പുകളും തൂവലുകളും അവർ അങ്ങോട്ടു കൊത്തിക്കൊണ്ടുപോയി.



ഒരാഴ്ച കഴിഞ്ഞില്ല, ചിരീക്ക കൂട്ടിൽ ആദ്യത്തെ മുട്ടയിട്ടു. ഇളംചുവപ്പും തവിട്ടുനിറവുംക ലർന്ന പുള്ളിക്കുത്തുകളുള്ള ഒരു ചെറിയ മുട്ട. ചിക്ക് വളരെ സന്തോഷിച്ചു. അവൻ തൻെറ ഭാര്യയെയും തന്നെയും പററി ഒരു പാട്ടുപോലും ഉണ്ടാക്കി:

ചിരീക്ക്, ചിക്ക്–ചിക്ക്,
ചിരീക്ക്, ചിക്ക്–ചിക്ക്,
ചിക്കി–ചിക്കി–ചിക്കി–ചിക്കി,
ചിക്കി, ചിക്ക്, ചിരീക്ക്!



ഈ പാട്ടിനു് യാതൊരു അർത്ഥവും ഉണ്ടായിരുന്നില്ല. എങ്കിലും വേലിപ്പുറത്തു തത്തിച്ചാടിക്കൊണ്ടു് നീട്ടിപ്പാടാൻ നല്ല എളുപ്പമായിരുന്നു.

കൂട്ടിൽ ആറു മുട്ടകൾ തികഞ്ഞപ്പോൾ ചിരീക്ക അവയ്ക്കു് അടയിരുന്നു.



അവൾക്ക് പുഴുക്കളേയും ഈച്ചകളേയും ശേഖരിക്കാനായി ചിക്ക് പറന്നുപോയി. കാരണം, ഇപ്പോൾ അവൾക്കു സ്വാദുള്ള ഭക്ഷണം ആവശ്യമാണ്. മടങ്ങിയെത്താൻ അവൻ അല്പം താമസിച്ചു. അവനെവിടെയെന്ന് ഒന്നു നോക്കാൻ ചിരീക്കു് തോന്നി.

അവൾ വിടവിൽനിന്ന് തലപുറത്തേക്കിട്ടതേയുള്ളു, നഖങ്ങൾ നിവർത്തിയ ഒരു കൈ മേൽക്കൂരയിൽനിന്ന് അവളുടെ നേരെ നീണ്ടു. ചിരീക്ക പറന്നു—പക്ഷെ ഒരു പിടി തൂവലുകൾ പൂച്ചയുടെ നഖങ്ങളിൽ കുടുങ്ങി. കുറച്ചു താമസിച്ചിരുന്നെങ്കിൽ അവളുടെ കഥ കഴിഞ്ഞേനെ.

പൂച്ച അവൾ പറന്നുപോകുന്നതു നോക്കിയിരുന്നു. എന്നിട്ട് വിടവിലേക്കു കൈയിട്ട് അവിടെനിന്നു കൂടു വലിച്ചെടുത്തു—വയ്ക്കോലും തൂവലുകളും പപ്പുകളുംകൊണ്ടുള്ള ഒരുണ്ട. ചിരീക്ക കിടന്നു ചിലച്ചതും വെറുതെ, പാഞ്ഞെത്തിയ ചിക്ക് പൂച്ചയെ ധൈര്യപൂർവ്വം കൊത്തിയതും വെറുതെ. ആരും അവരുടെ സഹായത്തിനു വന്നില്ല. ആ കള്ളൻ പൂച്ച അവരുടെ വിലയേറിയ ആറു മുട്ടകളും സമാധാനമായി ഇരുന്നു തിന്നു. കനംകുറഞ്ഞ കൂട് കാററത്തു പറന്ന് പുരപ്പുറത്തുനിന്നു നിലത്തേക്കു വീണു.





അന്നുതന്നെ ആ കുരുവികൾ വിറകുപുര എന്നെന്നേക്കുമായി ഉപേക്ഷിച്ചു. ചെമ്പൻ പൂച്ചയിൽനിന്നു അകലെ മാറി ഒരു തോപ്പിൽ പാർപ്പുറപ്പിക്കാൻ അവർ തീരുമാനിച്ചു.

ഭാഗ്യത്തിനു ഒഴിഞ്ഞ ഒരു പൊത്തു കണ്ടെത്താൻ അവർക്കു കഴിഞ്ഞു. അവർ വീണ്ടും വയ്ക്കോൽത്തുരുമ്പുകൾ കൊത്തിക്കൊണ്ടുവരാൻ തുടങ്ങി. ഒരാഴ്ച മുഴുവൻ പണിയെടുത്ത് അവർ കൂടുണ്ടാക്കി.

തടിച്ച ചുണ്ടുള്ള വന്നലക്കിളിയും ഭാര്യയും, പുള്ളിപ്പാണ്ടുള്ള ഈച്ചപിടിയൻകിളിയും ഭാര്യയും, സുന്ദരക്കുട്ടനായ പഞ്ചവർണ്ണക്കിളിയും ഭാര്യയും ആയിരുന്നു അവരുടെ അയൽക്കാർ. ഓരോരുത്തർക്കും സ്വന്തം വീടുണ്ടായിരുന്നു. ഭക്ഷണവും ആവശ്യത്തിനുണ്ടായിരുന്നു. എങ്കിലും അയൽക്കാരോടൊക്കെ ചിക്ക് വഴക്കടിച്ചുകഴിഞ്ഞു—വെറുതെ, കാരണമൊന്നുമില്ലാതെ, തന്റെ ശക്തിയും ധൈര്യവും ഒന്നു കാണിച്ചുകൊടുക്കാൻവേണ്ടിമാത്രം.

വന്നലക്കിളി അവനെക്കാരം ശക്തിമാനായിരുന്നു. അവൻ ചിക്കിനെ നന്നായിട്ടൊന്നു കൊത്തിപ്പറിച്ചു. അതിനുശേഷം ചിക്ക് കുറെയെല്ലാം സൂക്ഷിച്ചുപെരുമാറാൻ തുടങ്ങി. അവൻ വഴക്കിനു പോകാതായി. അയൽക്കാരിലാരെങ്കിലും വഴിയെ പറന്നുപോകുമ്പോരം തൂവലുകരം വിടർത്തി വഴക്കടിക്കാനെന്ന മട്ടിൽ ചിലയ്ക്കുകമാത്രം ചെയ്യും. അയൽക്കാർക്കു് അതിൽ ഒട്ടും ദേഷ്യം വന്നില്ല. അവർക്കും മററുള്ളവരുടെ മുമ്പിൽ തങ്ങളുടെ വീറും ശക്തിയും കാണിച്ചു് വീമ്പിളക്കാൻ ഇഷ്ടമായിരുന്നു.

വന്നലക്കിളിയാണു് ആദ്യമായി അപകടസൂചന നൽകിയതു്. അവൻ വളരെ അകലെയാണു താമസിച്ചിരുന്നതു്. പക്ഷേ ചിക്ക് അവന്റെ ഉച്ചത്തിലുള്ള, ആപൽസൂചകമായ ''ര്യം—പിൻക്—പിൻക്! ര്യം—പിൻക്—പിൻക്!'' കേട്ടു.

''വേഗം! വേഗം!'' ചിക്ക് ചിരീക്കയെ വിളിച്ചുപറഞ്ഞു ''വന്നലക്കിളി കിടന്നുചിലയ്ക്കുന്നതു കേരക്കൂ! എന്തോ അപകടം ഉണ്ടു്.''

അതു വാസ്തവമായിരുന്നു. ഏതോ ഒരു ഭയങ്കരൻ അവരെ സമീപിക്കുന്നുണ്ടായിരുന്നു. വന്നലക്കിളിക്കുശേഷം പഞ്ചവർണ്ണക്കിളി നിലവിളിച്ചു, അതിനുശേഷം പുള്ളിപ്പാണ്ടുള്ള ഈച്ചപിടിയനും. ഈച്ചപിടിയന്റെ വീടു് വെറും നാലു മരത്തിന്റെ അകലത്തിലായിരുന്നു. അവൻ ശത്രുവിനെ കണ്ടുവെന്നുവരികിൽ ശത്രു തൊട്ടടുത്തെത്തി എന്നർത്ഥം.





ചിരീക്ക പൊത്തിൽനിന്നു പറന്നു് ചിക്കിൻെറ ഒപ്പം മരത്തിൻെറ ചില്ലയിൽ ചെന്നിരുന്നു. അയൽക്കാർ അപകടത്തെപ്പററി അവർക്കു മുന്നറിയിപ്പു നൽകി, അവർ അതിനെ നേരിടാൻ തയ്യാറെടുത്തു.

മാർദ്ദവമുള്ള ചെമ്പൻരോമം കുററിക്കാട്ടിൽ മിന്നിമറഞ്ഞു. അതാ, അവരുടെ മഹാശത്രുവായ കണ്ടൻപൂച്ച തുറസ്സായ സ്ഥലത്തേക്കു് ഇറങ്ങിവരുന്നു. അയൽപക്ഷികൾമൂലം താൻ കുരുവികളുടെ കാഴ്ചയിൽ പെട്ടെന്നും അതിനാൽ ചിരീക്കയെ കൂട്ടിലിട്ടു പിടിക്കാൻ ഇനി സാധ്യമല്ലെന്നും പൂച്ചയ്ക്കു മനസ്സിലായി. അവനു ദേഷ്യം വന്നു.

പെട്ടെന്നു് അവൻെറ വാലിൻെറ അഗ്രം പുല്ലിൽ കിടന്നു് ഒന്നനങ്ങി, കണ്ണുകൾ ചെറുതായി: അവൻ പൊത്തു കണ്ടുപിടിച്ചുകഴിഞ്ഞു! പ്രാതലിനു് അരഡസൻ കുരുവിമുട്ടകൾ! എന്താ മോശമാണോ? പൂച്ച ചുണ്ടു നനച്ചു. അവൻ അള്ളിപ്പിടിച്ചു മരത്തിൽ കയറി പൊത്തിലേക്കു കയ്യിട്ടു.

ചിക്കും ചിരീക്കയും തോട്ടം മുഴവൻ കേരംക്കുമാറു് നിലവിളിച്ചു. പക്ഷെ ഇവിടെയും ആരും അവരുടെ സഹായത്തിനു വന്നില്ല. അയൽക്കാർ അവരവരുടെ സ്ഥാനങ്ങളിൽ ഇരുന്നു് പേടിച്ചു് ഉറക്കെ നിലവിളിച്ചതേയുള്ളു. ഓരോ ഇണയ്ക്കും സ്വന്തം വീടിനെപ്പററിയായിരുന്നു പേടി.

പൂച്ച നഖങ്ങരം കൂട്ടിൽ ഉടക്കി കൂടു പൊത്തിൽനിന്നു പുറത്തെടുത്തു.

പക്ഷെ ഇത്തവണ അവൻെറ വരവു് കുറെ നേരത്തെയായിപ്പോയി. എത്രയെല്ലാം തിരഞ്ഞിട്ടും കൂട്ടിൽ ഒററ മുട്ടയും ഇല്ലായിരുന്നു.

അവൻ കൂടു വലിച്ചെറിഞ്ഞിട്ടും മരത്തിൽനിന്നു് താഴെയിറങ്ങി. കുരുവികരം ചിലച്ചുകൊണ്ടു് അവൻ പോകുന്നതും നോക്കിയിരുന്നു.

കുററിക്കാട്ടിനടുത്തു ചെന്നപ്പോരം പൂച്ച തിരിഞ്ഞുനിന്നു് അവരുടെ നേരെ ഒരു നോട്ടം നോക്കി, ''പിന്നെക്കാണാം, സുഹൃത്തുക്കളേ! എൻെറ അടുത്തുനിന്നു് നിങ്ങരം എവിടെപ്പോകാനാണു്? എവിടെ വേണമെങ്കിലും പുതിയ കൂടുണ്ടാക്കിക്കോളൂ, ഇഷ്ടമുള്ളിടത്തു് കുഞ്ഞുങ്ങളെ വിരിയിച്ചോളൂ! ഞാൻ വന്നു് ശാപ്പിട്ടോളാം, ഒപ്പം നിങ്ങളെയും!'' എന്ന അർത്ഥത്തിൽ. എന്നിട്ടു് അവൻ ഭീഷണമായി ഒന്നു ചീററി. ചിരീക്ക പേടിച്ചു ഞെട്ടിപ്പോയി.

കണ്ടൻ പൂച്ച സ്ഥലംവിട്ടു. ചിക്കും ചിരീക്കയും താറുമാറാക്കപ്പെട്ട കൂട്ടിൻെറ അരികിലിരുന്നു സങ്കടപ്പെട്ടു.



ഒടുവിൽ ചിരീക്ക പറഞ്ഞു:

''ചിക്ക്, കുറച്ചുദിവസങ്ങൾക്കകം എനിക്കു തീർച്ചയായും ഒരു മുട്ടയുണ്ടാകും. നമുക്കു് നദിയുടെ അപ്പുറത്തേക്കു് വേഗം പറക്കാം. അവിടെയെങ്ങാനും ഒരു സ്ഥലം കണ്ടുപിടിക്കാം. അവിടെ പൂച്ച നമ്മളെ പിടിക്കില്ലെന്നു തീർച്ച.''

നദിയുടെ കുറുക്കെ ഒരു പാലമുണ്ടെന്നും പൂച്ച ആ പാലത്തിൽക്കൂടി സാധാരണ നടക്കാറുണ്ടെന്നും അവൾക്കു് അറിഞ്ഞുകൂടായിരുന്നു. ചിക്കിനും അതു് അറിഞ്ഞുകൂടായിരുന്നു.

''പറക്കുകതന്നെ,'' അവൻ സമ്മതിച്ചു.

അങ്ങനെ അവർ പറന്നു.

താമസിയാതെ അവർ ചെങ്കുന്നിന്റെ അടിവാരത്തിൽ എത്തിച്ചേർന്നു.

''വരൂ, ഞങ്ങളുടെ അടുത്തേക്കു വരൂ!'' ഓണക്കിളികൾ തങ്ങളുടെ ഭാഷയിൽ ചിലച്ചു. ''ചെങ്കുന്നിൽ ഞങ്ങൾ ഒത്തൊരുമയോടെ, ഉല്ലാസമായാണു് ജീവിക്കുന്നതു്.''

''അതെ,'' ചിക്ക് വിളിച്ചുപറഞ്ഞു. ''എന്നിട്ടു് നിങ്ങൾതന്നെ വഴക്കിനു വരും!''





''വഴക്കടിച്ചിട്ടു് ഞങ്ങൾക്കെന്തു കാര്യം?'' ഓണക്കിളികൾ മറുപടി പറഞ്ഞു. ''നദിക്കരകളിൽ പ്രാണികൾ എല്ലാവർക്കും മതിയാവോളം ഉണ്ടു്. ഞങ്ങളുടെ ചെങ്കുന്നിലാകട്ടെ ഒഴിവുള്ള പൊത്തുകൾ ധാരാളം—ഇഷ്ടമുള്ളതു തിരഞ്ഞെടുക്കാം.

''ചെമ്പരുന്തുകളും മലങ്കാക്കകളുമോ?'' ചിക്കിനു സമാധാനമായില്ല.

''പരുന്തുകൾ വയലുകളിൽനിന്നു് ചീവീടുകളെയും ചുണ്ടെലികളെയും പിടിച്ചുതിന്നോളും. ഞങ്ങളെ അവർ തൊടില്ല. ഞങ്ങളെല്ലാവരും തമ്മിൽ കൂട്ടാണു്.''

ചിരീക്ക പറഞ്ഞു:

''നമ്മൾ എത്രയോ പറന്നു, ചക്കി! ഇതിലും നല്ലൊരിടം നമ്മൾ കണ്ടിട്ടില്ല. ഇവിടെ ത്തന്നെ പാർത്തുകളയാം.''

''ശരി,'' ചിക്ക് കീഴടങ്ങി. ''ഒഴിവുള്ള മാളങ്ങളുമുണ്ട്, ആരും വഴക്കിനു വരുകയുമി ല്ല. ആ സ്ഥിതിക്ക് ഇവിടെത്തന്നെ ആയിക്കളയാം.

അവർ നദിയുടെ അടുത്തേക്കു പറന്നു. വാസ്തവംതന്നെ, പരുന്തുകളും കാക്കകളും അവരെ തൊട്ടതുപോലുമില്ല.

തങ്ങളുടെ ഇഷ്ടത്തിനു യോജിച്ച ഒരു മാളം അവർ അന്വേഷിച്ചു. ആഴമധികമില്ലാത്തതും വീതിയുള്ളതുമായ ഒരു മാളമായിരുന്നു അവർക്കു വേണ്ടതു്. അത്തരം രണ്ടു മാളങ്ങൾ അവർ അടുത്തടുത്തു കണ്ടെത്തി.



അതിലൊന്നിൽ അവർ കൂടുകൂട്ടി. ചിരീക്ക അതിൽ മുട്ടയുടയിരുന്നു. മറേറതിൽ ചിക്ക് രാത്രി കഴിച്ചു.

ഓണക്കിളികൾക്കും മലങ്കാക്കകൾക്കും ചെമ്പരുന്തുകൾക്കും എല്ലാം പണ്ടേ കുഞ്ഞുങ്ങൾ വിരിഞ്ഞുകഴിഞ്ഞു. ചിരീക്കമാത്രം തൻെറ ഇരുണ്ട മാളത്തിൽ ക്ഷമയോടെ ഇരുന്നു. ചിക്ക് രാവിലെതൊട്ടു് വൈകുന്നതുവരെ ചിരീക്കയ്ക്കു് തീററി കൊണ്ടുവന്നു.

രണ്ടാഴ്ച കഴിഞ്ഞു. ചെമ്പൻ പൂച്ചയെ കാണാനേയില്ലായിരുന്നു. കുരുവികൾ അവൻെറ കാര്യം ഒട്ടു മറന്നുംപോയി.



ചിക്ക് അക്ഷമയോടെ കുഞ്ഞുങ്ങളെ കാത്തിരുന്നു. ഓരോപ്രാവശ്യവും ചിരീക്ക യ്ക്ക് പുഴുവിനെയോ ഈച്ചയെയോ കൊണ്ടു വരുമ്പോൾ അവൻ ചോദിക്കും:

''അനക്കം വച്ചോ?''

''ഇല്ല, അനക്കം വച്ചില്ല.''

''അധികം താമസമുണ്ടോ?''

''താമസമില്ല, ഒട്ടും താമസമില്ല.'' ചിരീക്ക ക്ഷമാപൂർവ്വം മറുപടി നൽകും.

ഒരുദിവസം രാവിലെ ചിരീക്ക അവ നെ മാളത്തിൽനിന്നു വിളിച്ചു:

''വേഗം പറന്നു വാ, ഒരെണ്ണത്തിനു് അനക്കംവച്ചു!''

ചിക്ക് ഉടൻതന്നെ പാഞ്ഞെത്തി. ഒരു മുട്ടയുടെ അകത്തുനിന്നു് കുഞ്ഞു് തൻെറ ഇളം ചുണ്ടുകൾകൊണ്ടു് തോടിൽ മെല്ലെ കൊത്തുന്നതു് അവൻ കേട്ടു.

ചിരീക്ക വളരെ സൂക്ഷിച്ചു് തോടിൻെറ ചില ഭാഗങ്ങൾ പൊട്ടിച്ചു് കുഞ്ഞിനെ സഹാ യിച്ചു.

കുറെ നിമിഷങ്ങൾ കഴിഞ്ഞു. കുരുവിക്കുഞ്ഞു് മുട്ടയ്ക്കുള്ളിൽനിന്നു് തലകാണിച്ചു—കണ്ണു തെളിയാത്ത, പപ്പും പൂടയും ഇല്ലാത്ത ഒരു പീക്കിരി.

വളരെ നേർത്ത കഴുത്തിൻെറ അററത്തു് പപ്പില്ലാത്ത വലിയ തല കിടന്നാടിക്കൊണ്ടിരുന്നു.

''എന്തു വിചിത്രമായിരിക്കുന്നു!'' ചിക്ക് അത്ഭുതപ്പെട്ടു.

''ഒരു വിചിത്രവുമില്ല! ചിരീക്ക പരിഭവപ്പെട്ടു. ''വളരെ നല്ലൊരു കുരുവിക്കുഞ്ഞു്! നിനക്കു് ഇവിടെ കാര്യമൊന്നുമില്ല. നീ ഈ പൊട്ടിയ തോടെല്ലാം പെറുക്കി കഴിയുന്നതും ദൂരെ എവിടെയെങ്കിലും കൊണ്ടുപോയിക്കളയൂ.''

ചിക്ക് തോടു കൊണ്ടുപോയിക്കളഞ്ഞിട്ടു് തിരിച്ചുവന്നപ്പൊഴേക്കും രണ്ടാമതൊരു കുഞ്ഞും കൂടി തോടു പൊട്ടിച്ചു പുറത്തുവന്നു. മൂന്നാമതൊരെണ്ണം തോടു പൊട്ടിക്കാൻ തുടങ്ങി.

അപ്പോഴാണു് ചെങ്കുന്നിൽ അപകടസൂചന ആരംഭിച്ചതു്.

ഓണക്കിളികൾ പെട്ടെന്നു് തുളച്ചുകയറുന്ന ശബ്ദത്തിൽ നിലവിളിക്കുന്നതു് മാളത്തിലി രുന്നുകൊണ്ടു് കുരുവികൾ കേട്ടു.

ചിക്ക് പുറത്തിറങ്ങിനോക്കിയിട്ടു് ഉടൻതന്നെ വിവരവുമായി മടങ്ങിവന്നു: ചെമ്പൻ പൂച്ച കുന്നിൻെറ കുത്തനെയുള്ള ഭാഗത്തുകൂടി അള്ളിപ്പിടിച്ചു കയറിവരുന്നുണ്ടു്!

''അവൻ എന്നെ കണ്ടു!'' ചിക്ക് വിളിച്ചുപറഞ്ഞു. ''അവൻ ഉടൻ ഇവിടെ എത്തും, നമ്മളെ കുഞ്ഞുങ്ങളോടൊപ്പം വലിച്ചുപുറത്തെടുക്കും. വേഗമാകട്ടെ, ഇവിടെനിന്നു് മാറി പ്പോവുകതന്നെ!''

''ഇല്ല!'' ചിരീക്ക സങ്കടത്തോടെ പറഞ്ഞു. ''എൻെറ കൊച്ചുകുഞ്ഞുങ്ങളെ ഇട്ടിട്ടു് ഞാൻ എങ്ങോട്ടും പോകില്ല. വരുന്നതു വരട്ടെ!''

ചിക്ക് എത്രയെല്ലാം വിളിച്ചിട്ടും അവരം ഇരുന്നിടത്തുനിന്നു് അനങ്ങിയില്ല.

അപ്പോരം ചിക്ക് മാളത്തിൽനിന്നു പുറത്തേക്കു പറന്നു. ഒരു ഭ്രാന്തനെപ്പോലെ അവൻ പൂച്ചയുടെമേൽ ചാടിവീണു. പൂച്ചയാകട്ടെ മുകളിലേക്കു കയറിക്കൊണ്ടേയിരുന്നു. അവനുമുകളിൽ ഓണക്കിളികരം കൂട്ടത്തോടെ വട്ടമിട്ടു പറന്നു. മലങ്കാക്കകളും പരുന്തുകളും അവരുടെ സഹായത്തിനു് ഒച്ചയിട്ടു പാഞ്ഞുവന്നു.

പൂച്ച വേഗം മുകളിലേക്കു കയറി, ഒരു കൈ മാളത്തിൻെറ വക്കിൽ ഉറപ്പിച്ചു.



മറേറ കൈ മാളത്തിലേക്കിട്ട് മുട്ടകളും കുഞ്ഞുങ്ങളും ചിരീക്കയുമടക്കം കൂട് വലിച്ചു പുറത്തെടുക്കുന്ന പണിമാത്രമേ അവശേഷിച്ചിരുന്നുള്ളൂ.

പക്ഷെ ആ നിമിഷത്തിൽ ഒരു പരുന്ത് അവന്റെ വാലിൽ കൊത്തി. വേറൊരു പരുന്ത് തലയിലും. രണ്ടു കാക്കകൾ ഒന്നിച്ച് അവന്റെ പുറത്തും കൊത്തി.



പൂച്ച വേദനകൊണ്ടു് ഒരു സീൽക്കാരശബ്ദം പുറപ്പെടുവിച്ചു. അവൻ പക്ഷികളുടെ നേരെ തിരിഞ്ഞു് അവയെ കൈനീട്ടി പിടിക്കാൻ ഓങ്ങി. എന്നാൽ പക്ഷികൾ പറന്നുമാറി. അവൻ തലയുംകുത്തി കീഴേക്കു് ഉരുണ്ടു. അവനു് ഒന്നിലും ഒരു പിടി കിട്ടിയില്ല. അവന്റെ ഒപ്പം മണലും ഊർന്നുവീണുകൊണ്ടിരുന്നു. താഴേക്കു ചെല്ലുന്തോറും വേഗത കൂടിക്കൂടി വന്നു.

പൂച്ച എവിടെ എന്നു് പക്ഷികൾക്കു കാണാൻ കഴിയാതായി. കുന്നിൻചെരുവിൽ നിന്നു ചുവന്ന പൊടിപടലങ്ങൾ താഴെയ്ക്കു് നീങ്ങുന്നതുമാത്രം കാണാമായിരുന്നു. പ്ലം !— പൊടിപടലങ്ങൾ വെള്ളത്തിനുമീതെ നിലയായി. പൊടി അടങ്ങിയപ്പോൾ നദിയുടെ നടുവിലായി പൂച്ചയുടെ നനഞ്ഞ തല പക്ഷികൾ കണ്ടു. പുറകിൽനിന്നു് ചിക്ക് പൂച്ചയുടെ പിൻകഴുത്തിൽ കൊത്തിക്കൊണ്ടിരുന്നു.

പൂച്ച നദി നീന്തിക്കടന്നു കരയ്ക്കു കയറി. ചിക്ക് അവിടെയും അവനെ വെറുതെ വിട്ടില്ല. പേടിച്ചരണ്ടുപോയിരുന്നതിനാൽ ചിക്കിനെ പിടിക്കാനുള്ള ധൈര്യം പൂച്ചയ്ക്കില്ലായിരുന്നു. നനഞ്ഞ വാലും പൊക്കിപ്പിടിച്ചുകൊണ്ടു് അവൻ വീട്ടിലേക്കു കുതിച്ചുപാഞ്ഞു.

അതിനുശേഷം ചെമ്പൻ പൂച്ച ചെങ്കുന്നിലേക്കു കടന്നിട്ടേയില്ല.





ചിത്രങ്ങൾ: വൈ. ചറൂഷിൻ

വിവർത്തനം: പാറേക്കന്നേൽ

В. БИАНКИ

КРАСНАЯ ГОРКА

*На языке малаялам*



Б $\frac{70802-390}{014(01)-75}$ 792-75